

വിശകലനം
കെ.രാജേശ്വരി

# ഗുജറാത്ത് ബംഗാളാകുമോ?

നന്ദിഗ്രാമിലെ അക്രമസംഭവങ്ങളോടെ ബംഗാൾ തന്നെയും ഗുജറാത്താകുന്നു എന്നാണ് ദോഷൈകദൃക്കുകൾ പറയുന്നത്. ബംഗാൾ ഗുജറാത്തായി മാറുമ്പോൾ, ഗുജറാത്ത് ബംഗാളാകാൻ തയാറെടുക്കുന്നു!

അഞ്ചു വർഷം ഭരിച്ച പാർട്ടി/മുന്നണി അടുത്ത തെരഞ്ഞെടുപ്പിൽ തോൽക്കണം; പ്രതിപക്ഷം അധികാരത്തിലേറണം: 1967 മുതൽ സംസ്ഥാനങ്ങളിലും 1977 മുതൽ കേന്ദ്രത്തിലും ഇതാണ് സാമാന്യ നിയമം. 1984ൽ ഇന്ദിരാഗാന്ധിയുടെ വധത്തെത്തുടർന്ന് വീശിയടിച്ച സഹതാപതരംഗത്തിൽ കോൺഗ്രസ് അധികാരത്തിൽ തിരിച്ചെത്തിയതും 1999ലെ കാർഗിൽതരംഗത്തിൽ ദേശീയ ജനാധിപത്യ സഖ്യം കൂടിയ ഭൂരിപക്ഷത്തോടെ ജയിച്ചുകയറിയതുമാണ് കേന്ദ്രത്തിൽ കണ്ട രണ്ട് അപവാദങ്ങൾ. സഹതാപതരംഗത്തിനു പിന്നാലെ 1985ൽ ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ കോൺഗ്രസ് വീണ്ടും അധികാരത്തിൽ വന്നതാണ് അഖിലേന്ത്യാ വ്യാപകമായി അനുഭവപ്പെട്ട മറ്റൊരു അപവാദം.

സംസ്ഥാനങ്ങളിൽ ഭരണകക്ഷി തെരഞ്ഞെടുപ്പ് ജയിച്ച് അധികാരത്തിൽ തിരിച്ചെത്തൽ അപൂർവമാണ്. എം.ജി.ആർ ജീവിച്ചിരുന്ന കാലത്തോളം തമിഴ്നാട്ടിൽ മറ്റൊരു കക്ഷിക്കും ഭൂരിപക്ഷം കിട്ടിയിരുന്നില്ല. ഏതൈതോഴൻെറ കണ്ണടഞ്ഞതും അണ്ണാ ഡി.എം.കെ അധികാരഭ്രഷ്ടമായി. പിന്നെ, കരുണാനിധിയും ജയലളിതയും മാറി മാറി ജയിക്കാൻ തുടങ്ങി. ബീഹാറിൽ ലാലു-റാബ്റി ഭരണം 15 കൊല്ലത്തോളം നീണ്ടു. മൂന്നാം തവണ വളരെ വിഷമിച്ചും കോൺഗ്രസ് പിന്തുണയോടെയുമാണ് മന്ത്രിസഭയുണ്ടാക്കിയത്. ഒടുവിൽ ആർ.ജെ.ഡിയും തോറ്റു; ജെ.ഡി (യു)-ബി.ജെ.പി സഖ്യം ബീഹാർ പിടിച്ചു.

രണ്ടാം തവണ അധികാരമേറിയവർ ചുരുക്കമായെങ്കിലും ഉണ്ട്. 1998ൽ ദിഗ്വിജയ്സിംഗ് മധ്യപ്രദേശിലും 1999 ചന്ദ്രബാബു നായിഡു ആന്ധ്രയിലും 2003ൽ ഷീലാദീക്ഷിത് ദൽഹിയിലും 2004ൽ നവീൻ പട്നായിക് ഒറീസയിലും 2006ൽ തരുൺ ഗൊഗോയ് ആസാമിലും ഈ നേട്ടം കൈവരിച്ചവരാണ്. 2004ൽ അധികാരത്തിൽ തിരിച്ചെത്തിയ മഹാരാഷ്ട്രയിലെ കോൺഗ്രസ് -എൻ.സി.പി സഖ്യത്തെ കൂടി ഈ പട്ടികയിൽ ചേർക്കാം- അവരുടെ ഭൂരിപക്ഷം തീരേ നേർത്തതാണെങ്കിൽക്കൂടി.

മേൽ പ്രസ്താവിച്ച സാമാന്യനിയമത്തിനുള്ള ഏറ്റവും വലിയ അപവാദം പശ്ചിമബംഗാൾ ആകുന്നു. 1967ലാണ് ബംഗാളിൽ ആദ്യമായി കോൺഗ്രസിതര സർക്കാറുണ്ടായത്. 1972ൽ കനത്ത ഭൂരിപക്ഷത്തോടെ കോൺഗ്രസ് തിരിച്ചുവന്നു. 1977ൽ കോൺഗ്രസ് കടപുഴകി, ഇടതുമുന്നണി ബംഗാൾ കീഴടക്കി. അവിടെവെച്ച് സാമാന്യനിയമത്തിൻെറ പണിതീർന്നു. പിന്നീടുനടന്ന ഒരു തെരഞ്ഞെടുപ്പിലും കോൺഗ്രസ് നിലംതൊട്ടിട്ടില്ല. റൈറ്റേഴ്സ് ബിൽഡിംഗിനു മുകളിൽ മുപ്പതാണ്ടിനു ശേഷവും ചെങ്കൊടി പാറുന്നു.

കേരളം ബംഗാളാകണം എന്നാണ് നമ്മുടെ നാട്ടിലെ സഖാക്കളുടെ ഏറ്റവും വലിയ മോഹം. ഹജൂർ കച്ചേരിയുടെ മുകളിൽ എന്നേക്കും ചെങ്കൊടി പാറണം, കൽപാന്തകാലം ഇടതുഭരണം നിലനിൽക്കണം. കള്ളവുമില്ല ചതിവുമില്ലാത്ത കാലം, സാക്ഷാൽ മാവേലി നാടുവണപോലൊരുകാലം. എന്തു ചെയ്യാം? അതൊരിക്കലും പ്രാവർത്തികമായില്ല. ഏറമ്പാല കൃഷ്ണൻ നായനാർ ജ്യോതി ബസു അല്ലാത്തതുകൊണ്ടാകാം, ഇവിടത്തെ വോട്ടർമാർക്കു വിവരമില്ലാത്തതുകൊണ്ടുമാകാം. 1991ൽ കേരളം ബംഗാളിൻെറ വക്കു വരെയെത്തിയതാണ്. കാലാവധി തികയുംമുമ്പ് നിയമസഭ പിരിച്ചുവിട്ടത് വലിയ ഭൂരിപക്ഷത്തോടെ തിരിച്ചുവരാമെന്ന വിശ്വാസത്തോടെയാണ്. തൊണ്ടിക്കായ് പഴുത്തപ്പോൾ കാക്കക്കു വായ്പ്പുണ്ണായി. ശ്രീപെരുമ്പത്തൂരിൽ ബോംബുപൊട്ടി രാജീവ്ഗാന്ധി മരിച്ചു, കേരള നാട്ടിൽ സഹതാപതരംഗമുണ്ടായി യു.ഡി.എഫ് ജയിച്ചു. അതിനുശേഷം യാതൊരു പ്രശ്നവുമില്ല. ഇത്തവണ ഇടതുമുന്നണിയെങ്കിൽ അടുത്ത തവണ വലതുമുന്നണി, അതിനടുത്ത തവണ വീണ്ടും ഇടതുമുന്നണി....

കേരളം ബംഗാളാക്കും എന്നൊരു ഭീഷണി അച്യുതാനന്ദനും പിണറായി വിജയനും മാറി മാറി മുഴക്കുന്നുണ്ട്. അത് മലർപ്പൊടിക്കാരൻെറ മധുരക്കിനാവു മാത്രമാണെന്ന് അവർക്കറിയാം; നമുക്കുമറിയാം. 2011 ആകാൻ കാത്തുനിൽക്കുകയാണ് പൊതുജനം- പുതുപ്പള്ളി കുഞ്ഞൂഞ്ഞിനെയും പാണ്ടിക്കടവത്ത് കുഞ്ഞാപ്പയെയും തിരികെക്കൊണ്ടുവരാൻ.

ബംഗാളിൻെറ വിപരീതപദമാണ് ഗുജറാത്ത്. ബംഗാൾ ഇന്ത്യാ രാജ്യത്തിൻെറ കിഴക്കുഭാഗത്താണെങ്കിൽ ഗുജറാത്ത് പടിഞ്ഞാറേ അറ്റത്താണ്. ബംഗാൾ കാർഷിക പ്രധാനം; ഗുജറാത്ത് വ്യവസായ പുരോഗതിക്കു കേൾവികേട്ട സംസ്ഥാനം. ബംഗാൾ ഭരിക്കുന്നത് പുരോഗമനത്തിൻെറ ഹെഡ്ഓഫീസായ മാർക്സിസ്റ്റു പാർട്ടി; ഗുജറാത്ത് ഭരിക്കുന്നത് പരമപിന്തിരിപ്പന്മാരായ ഭാരതീയജനതാപാർട്ടി. വംഗനായകൻ ബുദ്ധദേവ് ബ്രാഹ്മണൻ മിനുക്കുവേഷം. ഗുജറാത്തു സിംഹം നരേന്ദ്രമോഡി പിന്നാക്കസമുദായം കത്തിവേഷം.

സമകാലിക രാഷ്ട്രീയത്തിലെ ഏറ്റവും വലിയ തെറിയാണ് 'ഗുജറാത്താകൽ'. സംഘടിത ഭൂരിപക്ഷം അസംഘടിത ന്യൂനപക്ഷത്തെ, സ്റ്റേറ്റിൻെറ സഹായസഹകരണങ്ങളോടെ ഉന്മൂലനം ചെയ്യുക എന്നാണ് ഈ അശ്ലീലപദത്തിൻെറ ഏകദേശ അർഥം. നന്ദിഗ്രാമിലെ അക്രമസംഭവങ്ങളോടെ ബംഗാൾ തന്നെയും ഗുജറാത്താകുന്നു എന്നാണ് ദോഷൈകദൃക്കുകൾ പറയുന്നത്.

കുടിലുകൊട്ടാരമാകാനുയരുന്നു
കടലിരമ്പുന്നു, കൈത്തോട്ടിലെത്തുവാൻ

എന്ന കവിവചനത്തെ സർവധാ സാധൂകരിച്ചുകൊണ്ട് ബംഗാൾ ഗുജറാത്തായി മാറുമ്പോൾ, ഗുജറാത്ത് ബംഗാളാകാൻ തയാറെടുക്കുന്നു!

മോഹൻദാസ് ഗാന്ധി, വല്ലഭായി പട്ടേൽ, മൊറാർജി ദേശായി മുതലായ ഗഡാഗഡിയന്മാരായ അഹിംസാവാദികളുടെ മാതൃസംസ്ഥാനമാണ് ഗുജറാത്ത്. ഒരു കാലത്ത് ഗിർവനത്തിലെ സിംഹങ്ങൾകൂടിയും അഹിംസാവാദികളും ശുഭ്ര ഖദർധാ

രികളുമായിരുന്നു. 1967ലെ കൊടുങ്കാറ്റിൽ കോൺഗ്രസ് കോട്ടകൾ പലതും നിലംപതിച്ചപ്പോൾപ്പോലും ഗുജറാത്ത് നിലനിന്നു. ഹിതേന്ദ്ര ദേശായി എന്നൊരു പുമാനായിരുന്നു മുഖ്യമന്ത്രി. 1969ൽ കോൺഗ്രസു പിളർന്നപ്പോൾ ഹിതേന്ദ്രനും ഭൂരിപക്ഷം എമ്മെല്ലെമാരും മൊറാർജി ഭായിക്കൊപ്പം സംഘടനാ പക്ഷത്തുനിന്നു. 1971ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ സംഘടനാ കോൺഗ്രസ് നിലംപരിശായി. പിന്നാലെ മന്ത്രിസഭയും മൂക്കുകുത്തി.

1972ൽ ഇന്ദിരാ കോൺഗ്രസ് തൂത്തുവാരി. ഘനശ്യാം ഓസ മുഖ്യമന്ത്രിയായി. ഒന്നരക്കൊല്ലത്തിനകം ഘനശ്യാമനെ ഇന്ദിരാജിക്കു കണ്ടുകൂടാതായി. ചിമൻഭായി പട്ടേൽ പകരക്കാരനായി വന്നു. ചിമൻജി മൊത്തം ഗുജറാത്തുകാരെയും വെറുപ്പിച്ചു. വലിയ പ്രക്ഷോഭത്തിനൊടുവിൽ അദ്ദേഹം രാജിവെച്ചുപോകേണ്ടതായിവന്നു.

1975 ജൂണിൽ നടന്ന ഇടക്കാല തെരഞ്ഞെടുപ്പിൽ സംഘടനാ കോൺഗ്രസ്, ജനസംഘം, സ്വതന്ത്ര സോഷ്യലിസ്റ്റ് പാർട്ടികൾ ജനതാ മുന്നണി രൂപവത്കരിച്ച് ഇന്ദിരാ കോൺഗ്രസിനോട് എതിരിട്ടു. അവർക്കു കേവല് ഭൂരിപക്ഷം ലഭിച്ചില്ല. എങ്കിലും കക്ഷിരഹിതരെ ചാക്കിട്ട് മന്ത്രിസഭയുണ്ടാക്കി. ബാബുഭായി പട്ടേൽ മുഖ്യമന്ത്രിയായി. തൊട്ടുപിന്നാലെ അടിയന്തരാവസ്ഥ വന്നു. ഒമ്പതുമാസമേ കോൺഗ്രസിതര മന്ത്രിസഭ നിലനിന്നുള്ളൂ. ബാബുഭായിയെ അട്ടിമറിച്ച് ഇന്ദിര മാധവ്സിംഗ് സോളങ്കിയെ മുഖ്യമന്ത്രിയാക്കി. 1977ൽ ഇന്ദിരയും പോയി, സോളങ്കിയും പോയി. ബാബുഭായി പട്ടേൽ വീണ്ടും ഗുജറാത്ത് മുഖ്യനായി.

1980ൽ സാമാന്യനിയമത്തെ സാധൂകരിച്ചുകൊണ്ട് കോൺഗ്രസ് തരംഗം. മാധവ്സിംഗ് സോളങ്കി വീണ്ടും മുഖ്യമന്ത്രി. 1985ൽ സാമാന്യ നിയമത്തെ ഉല്ലംഘിച്ച് വടക്കേയിന്ത്യയിലെമ്പാടും വീണ്ടും കോൺഗ്രസ് തരംഗമുണ്ടായി. അമർസിംഗ് ചൗധരി മുഖ്യമന്ത്രിയായി. 1989ൽ രാജീവ് ഗാന്ധിക്കു തിരുവുള്ളക്കേടുണ്ടായി. അമർസിംഗിന്റെ കസേരപോയി. വീണ്ടും സോളങ്കി അമരക്കാരനായി.

1989 നവംബറിൽ കേന്ദ്രത്തിലെ രാജീവ് വാഴ്ച അവസാനിച്ചു. 1990 ഫെബ്രുവരി അവസാനം നിയമസഭാ തെരഞ്ഞെടുപ്പുനടന്നു. കോൺഗ്രസ് തകർന്നടിഞ്ഞു. ജനതാദൾ -ബി.ജെ.പി സഖ്യത്തിന് വൻ ഭൂരിപക്ഷം കിട്ടി. ചിമൻഭായി പുട്ടേൽ ജനതാദൾ ബാനറിൽ വീണ്ടും മുഖ്യമന്ത്രിയായി. 1990 മാർച്ച് 4ന് ഗുജറാത്തിന്റെ ചരിത്രത്തിൽ ഒരു യുഗം അവസാനിച്ചു. മോഹൻദാസ് ഗാന്ധിയിൽ ആരംഭിച്ച് മാധവ്സിംഗ് സോളങ്കിയിൽ അസ്തമിച്ച കോൺഗ്രസ് യുഗം.

ജനതാദൾ-ബി.ജെ.പി സഖ്യം ഒരു വർഷംപോലും നീണ്ടുനിന്നില്ല. സോമനാഥിൽനിന്നാരംഭിച്ച അദ്വാൻജിയുടെ രഥയാത്ര ബീഹാറിലെ സമസ്തിപൂരിൽ തടയപ്പെട്ടപ്പോൾ ബി.ജെ.പി കേന്ദ്രസർക്കാറിനുള്ള പിന്തുണ പിൻവലിച്ചു. പിന്നാലെ ഗുജറാത്ത് സർക്കാറിൽനിന്നും പിന്മാറി. ചിമൻഭായ് ആളുകേമനായിരുന്നതുകൊണ്ട് മന്ത്രിസഭ 1994 ഫെബ്രുവരിവരെ നിലനിന്നു. ചിമൻജിയുടെ പകരക്കാരനായി ഛബിൽദാസ് മേത്ത വന്നു.

1995 മാർച്ചിൽ വീണ്ടും തെരഞ്ഞെടുപ്പുവന്നു. കോൺഗ്രസ് പൊളിഞ്ഞുപാളീസായി. ജനതാദളിന്റെ പൊടിപോലുമില്ല, കണ്ടുപിടിക്കാൻ. ബി.ജെ.പിക്കു വൻഭൂരിപക്ഷം കിട്ടി, കേശുഭായി പട്ടേൽ ഗുജറാത്ത് മുഖ്യൻ. ആറു മാസത്തിനകം പാർട്ടിയിൽ ഉരുൾപൊട്ടി. ശങ്കർസിംഗ് വഗേല കലാപക്കൊടിയുയർത്തി. കേന്ദ്ര നേതൃത്വം ഇടപെട്ട് കേശുഭായിയെ മാറ്റി. സുരേഷ്മേത്ത ഒത്തുതീർപ്പു മുഖ്യമന്ത്രി. കേശുഭായിയെ വകവെക്കാത്തവരുണ്ടോ പാവം മേത്തയെ ഗൗനിക്കുന്നു? വഗേലയും കൂട്ടരും പാലം വലിച്ച് മന്ത്രിസഭ പൊളിച്ചു. കുറഞ്ഞൊരു കാലം രാഷ്ട്രപതിഭരണം, പിന്നെ ശങ്കർസിംഗ് വഗേലയുടെ തട്ടിക്കൂട്ട് മന്ത്രിസഭ. ആ മന്ത്രിസഭയും കാലാവധി തികച്ചില്ല.

1998 മാർച്ചിൽ വീണ്ടും തെരഞ്ഞെടുപ്പ്. കോൺഗ്രസും ബി.ജെ.പി വിമതരും പാടേ പരാജിതരായി. ഗുജറാത്തിൽ കാവിതരംഗം. കേശുഭായി വീണ്ടും മുഖ്യമന്ത്രി. 1996ലും 98ലും 99ലും നടന്ന ലോക്സഭാ തെരഞ്ഞെടുപ്പുകളിൽ ഗുജറാത്തിൽ ബി.ജെ.പി വൻവിജയം നേടി. 26ൽ അഞ്ചോ ആറോ സ്ഥാനമേ കോൺഗ്രസിന് കിട്ടിയുള്ളു. അതും പട്ടിക ജാതി/വർഗ സംവരണ സീറ്റുകൾ. ഹിമാചൽ, ദൽഹി, രാജസ്ഥാൻ, മധ്യപ്രദേശ് എന്നിവയേക്കാൾ ശക്തമായ ബി.ജെ.പി കോട്ടയായി ഗുജറാത്ത് വിലയിരുത്തപ്പെട്ടു. ഗാന്ധിനഗർ അദ്വാനിയുടെ സ്ഥിരം മണ്ഡലവുമായി.

കേശുഭായിയുടെ ഭരണം നാൾക്കുനാൾ വഷളായി.പാർട്ടിയിൽ വിമതശല്യം മൂർച്ഛിച്ചു. ഉപതെരഞ്ഞെടുപ്പുകളിലും പഞ്ചായത്ത്/മുൻസിപ്പൽ തെരഞ്ഞെടുപ്പുകളിലുമൊക്കെ ഭരണകക്ഷിക്കു തിരിച്ചടിയേറ്റു. കേശുഭായിയെ പറഞ്ഞുവിടുകയല്ലാതെ കേന്ദ്ര നേതൃത്വത്തിനു വഴിയില്ലാതായി. നരേന്ദ്രമോഡി പകരക്കാരനായി 2001 ഒക്ടോബർ 7ന് സത്യവാചകം ചൊല്ലി.

മോഡിജി വലതുകാൽ വെച്ച് കയറിയതിനു പിന്നാലെ ഗോധ്രയിൽ ട്രെയിൻ ട്രാജഡിയുണ്ടായി. പിന്നാലെ അതിഭയങ്കരമായ ഗുജറാത്ത് കലാപം. ഒട്ടേറെ മുസ്ലിംകൾക്ക് ഖബറും മീസാൻ കല്ലും ഉറപ്പിച്ചു. ഹിന്ദു ഹൃദയ സാമ്രാട്ട് എന്നൊരു സ്ഥാനപ്പേര് സംഘപരിവാർ നരേന്ദ്രമോഡിക്ക് പതിച്ചുനൽകി.

ഗോധ്രസംഭവവും സാമുദായിക കലാപവും സൃഷ്ടിച്ച ധ്രുവീകരണം മുതലെടുക്കാൻ നിയമസഭ നേരത്തേ പിരിച്ചുവിട്ടു. മുഖ്യ തെരഞ്ഞെടുപ്പു കമീഷണർ ജെ.എം.ലിങ്ധോയുടെ സകല ഇടങ്കോലുകളെയും വിജയകരമായി നേരിട്ടു. 2002 ഡിസംബറിലെ തെരഞ്ഞെടുപ്പിൽ ബി.ജെ.പി വൻഭൂരിപക്ഷം നേടി അധികാരസോപാനത്തിൽ തിരിച്ചെത്തി.

2002 ഡിസംബറിനുശേഷം സബർമതിയിലൂടെ വെള്ളം ഒരുപാട് ഒഴുകി. അഞ്ചുവട്ടമിഹ പൂത്തുകാനനം. ഇതാ വീണ്ടും തെരഞ്ഞെടുപ്പു സമാഗമമാകുന്നു. ബി.ജെ.പിയും കോൺഗ്രസും മുഖാമുഖം ഏറ്റുമുട്ടുന്നു. രണ്ടിലൊരു കൂട്ടർ അടിപ്പെടുംവരെ മല്ലയുദ്ധപോരാട്ടം.

അഞ്ചുകൊല്ലം ഭരിച്ചവർ അടുത്ത തെരഞ്ഞെടുപ്പിൽ തോൽക്കും എന്ന സാമാന്യ നിയമം ബാധകമാണെങ്കിൽ ബി.ജെ.പിയുടെ കഥ കഴിഞ്ഞതുതന്നെ. ഭരണവിരുദ്ധവികാരം, പ്രബലമായ പട്ടേൽ സമുദായത്തിന്റെ എതിർപ്പ്, തെഹൽകയുടെ വെളിപ്പെടുത്തലുകൾ, പാർട്ടിയിലെ വിമതശല്യം- എല്ലാം പ്രധാന ഘടകങ്ങളാണ്.

പക്ഷേ, മാധ്യമങ്ങളും അഭിപ്രായവോട്ടെടുപ്പുകാരുമൊക്കെ മോഡിയുടെ തിരിച്ചുവരവാണ് പ്രവചിക്കുന്നത്. 182 അംഗ അസംബ്ലിയിൽ ബി.ജെ.പിക്കു സൂക്ഷ്മം 100 സീറ്റു കിട്ടുമെന്ന് സി.എൻ.എൻ-ഐ.ബി.എൻ ചാനൽ *ഇന്ത്യൻ എക്സ്പ്രസു*മായി ചേർന്നു നടത്തിയ സർവേയിൽ വെളിപ്പെട്ടു. പോളിംഗ് 45 ശതമാനത്തിൽ നിന്നാലേ കോൺഗ്രസിന് ആശക്കു വകയുള്ളൂ എന്ന് *വീക്കി*ന്റെ കണക്കപ്പിള്ളമാർ വിലയിരുത്തി. അമ്പതുശതമാനമായാൽ ബി.ജെ.പിക്കു ഭൂരിപക്ഷം കിട്ടും; അമ്പത്തഞ്ചു ശതമാനമെത്തിയാൽ കോൺഗ്രസിന്റെ കടപറിയും. ഹിന്ദുത്വത്തോട് യാതൊരു പ്രതിപത്തിയുമില്ലാത്ത ഹിന്ദുപത്രത്തിനും മോഡിയുടെ വിജയത്തെപ്പറ്റി സന്ദേഹമില്ല.

പ്രചാരണരംഗത്ത് ബി.ജെ.പി ബഹുദൂരം മുന്നിലാണ്. വിമതന്മാർ പാർട്ടി വിട്ടുപോകുകയോ തഴയപ്പെടുകയോ ചെയ്തിരിക്കുന്നു. സ്ഥാനാർഥികളധികവും മോഡിയുടെ വിശ്വസ്തർ. ഒട്ടേറെ പുതുമുഖങ്ങളെ പരീക്ഷിക്കുന്നു. പണത്തിനും പ്രവർത്തകർക്കും ക്ഷാമമില്ല.

പ്രധാന പ്രചാരകൻ മോഡിതന്നെ. അദ്ദേഹം വികസനത്തെയും ഗുജറാത്തിന്റെ പുരോഗതിയെയും പറ്റി വാചാലനാകുന്നു. കർഷകർ ആത്മഹത്യ ചെയ്യുന്ന, വ്യവസായങ്ങളുടെ മരുപ്പറമ്പായി മാറിയ മഹാരാഷ്ട്രയോട് ഗുജറാത്തിനെ താരതമ്യം ചെയ്യുന്നു. സംസ്ഥാനത്തെ ക്രമസമാധാന നിലയെക്കുറിച്ച് ഊറ്റം കൊള്ളുന്നു, ഭീകരാക്രമണങ്ങളിൽനിന്ന് ഗുജറാത്തിനെ കാത്തുരക്ഷിച്ചതിൽ അഭിമാനിക്കുന്നു. ഓരോ സ്ഥലത്തും നേതാവിന്റെ പ്രസംഗം കേൾക്കാൻ വൻ ജനക്കൂട്ടം, ഓരോ വാക്കിനും ഹർഷാരവം.

മറുവശത്ത് കോൺഗ്രസിന്റെ നില പരിതാപകരം. ശങ്കർസിംഗ് വഗേല എന്ന മുൻകാല ബി.ജെ.പിക്കാരനാണിപ്പോൾ സംസ്ഥാനത്ത് കോൺഗ്രസിന്റെ മഹോന്നത നേതാവ്. മോഡിയുടേത് പ്രകടമായ തീവ്ര ഹിന്ദുത്വമെങ്കിൽ വഗേലയുടേത് പ്രച്ഛന്നമായ മൃദുഹിന്ദുത്വം. സുരേഷ്മേത്തയെപ്പോലെ ഭൂമിക്കു ഭാരമായ കുറെ റിബലുകളും കോൺഗ്രസു പാളയത്തിൽ ചേക്കേറിയിട്ടുണ്ട്. കലാപകാലത്ത് ചീത്തപ്പേരുണ്ടാക്കിയവരാണ് നല്ലൊരു ഭാഗം.

സ്വന്ത നിലക്ക് പത്ത് വോട്ടുപിടിക്കാൻ അശക്തരുമാണ്. പതിനേഴു കൊല്ലമായി രാഷ്ട്രീയ വനവാസം അനുഭവിക്കുന്ന കോൺഗ്രസിൻെറ ബഹുജനാടിത്തറ മിക്കവാറും തകർന്നിരിക്കുന്നു. സംഘടനാസംവിധാനം ദുർബലം. ജനങ്ങളെ ഇളക്കാൻ പറ്റിയ നേതാക്കളില്ല. ഉദരംനിമിത്തം ബഹുകൃത വേഷക്കാരാണ് ഏറെയും. ഏറക്കുറെ ബംഗാളിലേതിനും തുല്യമായ രാഷ്ട്രീയകാലാവസ്ഥ.

ഇത്രയും പ്രതികൂലഘടകങ്ങളെ അതിജീവിക്കാൻ കോൺഗ്രസിനു കഴിയുമോ? പാടില്ലായ്കയില്ല. ജനാധിപത്യം എന്നത് കൈവിട്ട കളിയാണ്. ജനം ഏതു നിമിഷവും തിരിയാം. അഭിപ്രായ വോട്ടെടുപ്പുകൾ പരമ അസംബന്ധമായി മാറാം. അതിനുമുണ്ട് ദൃഷ്ടാന്തങ്ങൾ എമ്പാടും. 1999ലെ തെരഞ്ഞെടുപ്പിൽ കോൺഗ്രസ് ആന്ധ്ര പിടിക്കുമെന്നാണ് ഇൻറലിജൻസുകാരും രാഷ്ട്രീയ നിരീക്ഷകരും അഭിപ്രായ വോട്ടെടുപ്പുകളും ഏക സ്വരത്തിൽ പ്രവചിച്ചത്. ആ ധൈര്യത്തിൽ വൈ.എസ്. രാജശേഖര റെഡ്ഡി മന്ത്രിമാരെ നിശ്ചയിച്ചു, വകുപ്പുവിഭജനവുംനടത്തി. വോട്ടെണ്ണിയപ്പോൾ തെലുഗുദേശത്തിന് വൻഭൂരിപക്ഷം, ചന്ദ്രബാബു നായിഡു മുഖ്യമന്ത്രി. ഇതേ തമാശ 2003ൽ രാജസ്ഥാനിലും 2004ൽ കേന്ദ്രത്തിലും അരങ്ങേറി. രാജസ്ഥാനിൽ പ്രവാചകരെ ഞെട്ടിച്ച് ബി.ജെ.പി ജയിച്ചു; കേന്ദ്രത്തിൽ എൻ.ഡി.എയെ അട്ടിമറിച്ച് കോൺഗ്രസ് മുന്നണി അധികാരത്തിലേറി.

അതുപോലുള്ള ഒരട്ടിമറിയിൽ മാത്രമേ ഗുജറാത്തിൽ കോൺഗ്രസിന് രക്ഷയുള്ളൂ. സ്ഥാനാർഥികളുടെ മേന്മകൊണ്ടോ നേതാക്കളുടെ മാഹാത്മ്യംകൊണ്ടോ മഹാത്മാ ഗാന്ധിയുടെ തൊലിവെളുപ്പുകൊണ്ടോ അഹിംസാ പാർട്ടി ജയിക്കില്ല. പ്രചാരണ കോലാഹലങ്ങൾകൊണ്ട് അളക്കാനോ തിരിക്കാനോ കഴിയാത്ത ഘടകമാണ് ജനങ്ങളുടെ പ്രതിഷേധം. ജനവികാരം വോട്ടായി മാറിയാൽ മോഡിയുടെ കടപുഴകും, 17 കൊല്ലത്തെ ഇടവേളക്കുശേഷം ഗാന്ധിനഗറിൽ ത്രിവർണപതാക പാറും.

ബി.ജെ.പി ജയിച്ചാലോ? ഗുജറാത്ത് ബംഗാളാകും. പിന്നെ ഒരിക്കലും പടിഞ്ഞാറോട്ട് നോക്കണ്ട. നരേന്ദ്രമോഡി, ഗുജറാത്തിലെ ജ്യോതിബസുവായി മാറും.

ഉത്തർപ്രദേശിലെ പരാജയവും കർണാടകത്തിലെ അപമാനവും ഏൽപിച്ച ആഘാതത്തിന് ഗുജറാത്തിലെ വിജയം ബി.ജെ.പിക്ക് ഒരളവുവരെ പരിഹാരമാകും. കൂടുതൽ ആത്മവിശ്വാസത്തോടെ 2009ലെ ലോക്സഭാ തെരഞ്ഞെടുപ്പിന് തയാറാകാം.

ബി.ജെ.പിക്കകത്ത് നരേന്ദ്രമോഡി പരമശക്തനാകും. രാജ്നാഥ്സിംഗും സുഷമസ്വരാജുമൊക്കെ അതോടെ നിഷ്പ്രഭരാകും. അദ്വാനിയുടെ പിൻഗാമി മോഡി എന്ന് ഉറപ്പിക്കാം. ഏതായാലും വരാനുള്ളത് വഴിയിൽ തങ്ങില്ല. കാത്തിരുന്നു കാണുകതന്നെ. ●